ഡോ: വി.എസ്. മോഹൻദാസ്

കെ.എസ്. പ്രകാശ്

# ഭാഷയ്ക്കുവേണ്ടി ഒരു ജീവിതം

അധ്യാപകന്റെ സാന്നിധ്യം തിരിച്ചറിയപ്പെടുന്നത് വിദ്യാർഥികൾക്കു പകർന്നേകുന്ന വെളിച്ചത്തിന്റെ പ്രഭയിലാണ്. ഗുരുകുല സമ്പ്രദായത്തിൽ നിന്ന് കമ്പ്യൂട്ടർ മുറികളിലേക്ക് വികസിച്ച അധ്യയനക്രമത്തിൽ അധ്യാപകൻ അടുത്തുവേണമെന്നില്ല. എങ്കിലും അധ്യാപകന്റെ വിദൂരമായ സാന്നിധ്യം അവിടെയും നിറഞ്ഞുനിൽക്കുന്നുണ്ട്. ശിക്ഷണത്തിലും ശേമുഷിയിലും ഒരു പ്രഭാഗോപുരമായി ഉയർന്നുനിൽക്കുമ്പോഴേ അയാളെ ലോകം തിരിച്ചറിയുന്നുള്ളൂ. വേറിട്ടൊരൊച്ചയിലൂടെ അധ്യാപനത്തിൽ നിതാന്തം വ്യാപരിക്കുകയും സ്വന്തം ശിഷ്യലോകത്തെയാകെ സ്വാധീനിക്കുകയും ചെയ്ത ഡോ. കെ.എം. പ്രഭാകര വാരിയർ അത്തരമൊരു തിരിച്ചറിവിന്റെ തീരത്ത് പ്രഭ ചൊരിഞ്ഞുനിൽക്കുന്ന ദീപസ്തംഭമാണ്. മദിരാശി സർവകലാശാലയിലെ മലയാള വിഭാഗം മേധാവിയായി ഈ അധ്യയന വർഷം വിരമിക്കുന്ന പ്രഭാകരവാരിയർക്ക് മുപ്പത്തിമൂന്നു വർഷത്തെ സേവന പാരമ്പര്യമുണ്ട്. ദിനചര്യയുടെ ഭാഗമായിത്തീർന്ന സമ്മേളനവേദികളിലെ പരിചിത മുഖമല്ലാത്തതുകൊണ്ട്, വാരിയരുടെ മുഖം നാം വേഗം തിരിച്ചറിയുന്നില്ല. പത്രത്താളുകളിലെ വാർത്തയായി നമ്മുടെ വിരസപാരായണങ്ങളിൽ ഇടം നേടുന്നില്ല. എങ്കിലും മലയാളഭാഷയ്ക്കും മലയാളം ഐച്ഛികമായെടുത്ത് പഠിച്ച വിദ്യാർഥികൾക്കും പ്രഭാകര വാരിയർ എന്ന അധ്യാപകൻ കൊളുത്തിയ വെളിച്ചം വിസ്മരിക്കാവുന്നതല്ല.

'മിതംച സാരം ച വചോഹി വാഗ്മിത' എന്ന കാളിദാസ വചനം അദ്ദേഹത്തിൽ അന്വർഥമാകുന്നു. ഡോക്ടറൽ ബിരുദത്തിന് നൂറുകണക്കിന് പേജുകൾ എഴുതിത്തള്ളിയിരുന്ന കാലത്ത്, വാരിയരുടെ സ്വന്തം ഗവേഷണ പുസ്തകത്തിന് വെറും എൺപത് കൈയെഴുത്തുപേജുകളെയുള്ളൂ. ഒരുപക്ഷേ, മലയാള ഭാഷയെക്കുറിച്ചുണ്ടായിട്ടുള്ള ഏറ്റവും ചെറിയ ഗവേഷണ പ്രബന്ധമാണ് വ്യാക്ഷേപകങ്ങളെക്കുറിച്ചുള്ള ഈ പഠനം. ഇത്രയും കാലത്തെ അധ്യാപനത്തിനിടയിൽ കുറഞ്ഞത് നൂറു ഡോക്ടർ ബിരുദധാരികളെയെങ്കിലും അദ്ദേഹത്തിന് സൃഷ്ടിച്ചുവിടാമായിരുന്നു. എന്നാൽ വിരലിലെണ്ണാവുന്ന ചിലർക്കേ അദ്ദേഹത്തിന്റെ ശിഷ്യരായി ഡോക്ടർബിരുദമെടുക്കാൻ ഭാഗ്യം ലഭിച്ചുള്ളൂ. എന്തിനധികം എന്ന താർ



**ദീർഘകാലത്തെ ഭാഷാ ഗവേഷണ — അധ്യാപനങ്ങൾക്കുശേഷം വിരമിക്കുന്ന ഡോ. കെ.എം. പ്രഭാകരവാരിയർക്ക് ശിഷ്യരുടെ ആദരാഞ്ജലി**

• • •

ക്കികമായ ഒരഭിവീക്ഷണം അദ്ദേഹം ജീവിതമാകെ പുലർത്തിയ ഒരു ചര്യയായിരുന്നു. എന്തും ഒരു വെല്ലുവിളിപോലെ ഏറ്റെടുത്ത് പൂർത്തിയാക്കുക അദ്ദേഹത്തിന്റെ കർമരീതിയുമായിരുന്നു.

ജന്മനാട്ടിൽത്തന്നെ സ്കൂൾ വിദ്യാഭ്യാസവും ഇന്റർമീഡിയറ്റും കഴിഞ്ഞതിനുശേഷം, ബി.എ. ഓണേഴ്സിന് മലയാളം ഐച്ഛികമായെടുത്ത് പഠിച്ച്, വീട്ടുകാരുടെയാകെ എതിർപ്പിനെ നേരിട്ടു. അങ്ങനെ വീട്ടിൽത്തന്നെ ഒരു റെബലായി മാറി. മദിരാശിയിലെ പ്രസിഡൻസി കോളേജിലായിരുന്നു, ബി.എ. പഠനം. ഒ.എം. അനുജൻ, കെ.വി. നമ്പൂതിരി എന്നിവരായിരുന്നു അന്നത്തെ അധ്യാപകരിൽ പ്രമുഖർ. രണ്ടാം റാങ്കോടെ ബി.എ. ജയിക്കുകയും ചെയ്തു. അതേ ബാച്ചിൽ പരീക്ഷയെഴുതിയ സുകുമാർ അഴീക്കോടിനായിരുന്നു ഒന്നാം റാങ്ക്. പാലക്കാട്ടെ ഒരു ഹൈസ്കൂളിൽ കുറച്ചുകാലം അധ്യാപകനായി സേവനമനുഷ്ഠിച്ചതിനുശേഷമാണ് അണ്ണാമല സർവകലാശാലയിൽ നിന്ന് എം.ലിറ്റ് ബിരുദം കരസ്ഥമാക്കിയത്.

അണ്ണാമല സർവകലാശാലയിൽ എത്തിച്ചേരുന്നതോടെയാണ് പ്രഭാകരവാരിയരുടെ ജീവിതത്തിൽത്തന്നെ മാറ്റങ്ങളുണ്ടാവുന്നത്. ഭാഷാശാസ്ത്രത്തിൽ താല്പര്യമുണ്ടാകുന്നതും അതുസംബന്ധിച്ച പഠനങ്ങൾ തുടങ്ങുന്നതും അണ്ണാമലയിലെ ജീവിതത്തിനിടയിലാണ്. മലയാള ലിപിയുടെ പരിണാമ ചരിത്രമായിരുന്നു എം.ലിറ്റ് ബിരുദത്തിന് പ്രത്യേകമായി പഠിച്ച വിഷയം. പ്രൊഫ. മീനാക്ഷിസുന്ദരം, അഗസ്ത്യലിംഗം തുടങ്ങിയവരായിരുന്നു അന്നത്തെ പ്രധാന അധ്യാപകർ. അഗസ്ത്യലിംഗത്തിന്റെ വിദ്യാർഥിയായാണ്, അവിടെനിന്നു ഡോക്ടറൽ ബിരുദം സമ്പാദിക്കുന്നത്. വാരിയരുടെ ഗവേഷണ വിഷയത്തിൽ അഗസ്ത്യലിംഗത്തിന് വലിയ താല്പര്യമില്ലായിരുന്നു. തനിക്ക് ഇക്കാര്യത്തിൽ സഹായിക്കാൻ ആവില്ലെന്ന് അദ്ദേഹം തുറന്നുപറയുകയും ചെയ്തു. തനിക്ക് ഒരു ഗൈഡിനെ മാത്രമേ ആവശ്യമുള്ളുവെന്നും ഗവേഷണം സ്വന്തമായി ചെയ്തുകൊള്ളാമെന്നും പറഞ്ഞ് ബോധ്യപ്പെടുത്തിയാണ് ജോലി ആരംഭിച്ചത്. അണ്ണാമലയിലെ പഠനത്തിനുശേഷം 1973–74ൽ എഡിൻബറോ സർവകലാശാലയിൽ ഭാഷാ ശാസ്ത്രത്തിൽത്തന്നെ ഉപരി ഗവേഷണവും നടത്തി. ഒരു പ്രോജക്ടിന്റെ ഭാഗമായാണ് എ

ഡിൻബറോയിൽ എത്തിച്ചേരുന്നത്. അവിടെ അവതരിപ്പിച്ച ഒരു പേപ്പർ പ്രശസ്ത ആംഗലേയ സാഹിത്യകാരനും ബഷീർ സാഹിത്യത്തിൽ നിഷ്ണാതനുമായ റൊണാൾഡ് ആഷർ എഡിറ്റ് ചെയ്ത ഗ്രന്ഥത്തിൽ പ്രസിദ്ധപ്പെടുത്തിയിട്ടുണ്ട്.

## തനിമയുടെ തന്റേടം

വിദ്യാർഥിജീവിതത്തിനിടയ്ക്ക് ഒരു ചില്ലിക്കാശ് കൈയിലെടുക്കാതെ സാഹസികതയോടെ കള്ളവണ്ടി കയറി നാടുകാണാൻ ചുറ്റിത്തിരിഞ്ഞ അനുഭവവും വാരിയർക്കുണ്ട്. കുറച്ചുകാലത്തെ വേറിട്ട പ്രവർത്തനങ്ങൾക്കു ശേഷം 1961–ൽ അണ്ണാമല സർവകലാശാലയിലേക്ക് തിരിച്ചുവന്നത്, ഭാഷാ ശാസ്ത്ര വിഭാഗത്തിൽ ലക്ചററായിട്ടാണ്. സർവകലാശാലയിലെ അനീതികളിൽ ക്ഷുഭിതനായ വാരിയർ മാനേജുമെന്റിനെതിരെ സമരം സംഘടിപ്പിച്ച്, അവരുടെ അപ്രീതിക്കു പാത്രമായി. വാരിയരെ എങ്ങനെയും പുറത്തു കളയുന്നതിന് മാനേജുമെന്റ് നീക്കമാരംഭിച്ചു. വകുപ്പധ്യക്ഷനെക്കൂടി കൂട്ടുപിടിച്ച് മാനേജുമെന്റ് പ്രതിനിധി ഇതിനു നടത്തിയ ശ്രമം പക്ഷേ, സഫലമായില്ല. അധ്യാപകൻ എന്ന നിലയിൽ വാരിയർ പുലർത്തിയ ശിക്ഷണവൈഭവവും സാമർഥ്യവും അദ്ദേഹത്തെ പുറത്താക്കുന്നതിന് വിഘാതമായി വകുപ്പധ്യക്ഷനു തോന്നി. പിന്നെയൊരിക്കൽ വകുപ്പധ്യക്ഷനുമായുണ്ടായ ചെറിയൊരു നീരസം കാരണം വാരിയർ രാജിയെഴുതിക്കൊടുത്തു. എന്നാൽ വാരിയരെ പൂർണമായും മനസ്സിലാക്കാൻ കഴിഞ്ഞ അദ്ദേഹം ചിരിച്ചുകൊണ്ട് ആ രാജിക്കത്ത് അപ്പാടെ വലിച്ചുകീറി ചവറ്റുകുട്ടയിലിട്ടു. 1975വരെ അണ്ണാമലയിൽ ജോലി നോക്കിയ വാരിയർ 1976–ൽ മദിരാശി സർവകലാശാലയിൽ റീഡറായി നിയമനം ലഭിച്ചതോടെ മദിരാശിയിലേക്കു പോന്നു. പിന്നീട് മദിരാശി സർവകലാശാലയിൽ വകുപ്പുമേധാവിയായി. ഡോ. എസ്.കെ. നായർ വിരമിച്ച ഒഴിവിലാണ് വാരിയർ വകുപ്പുമേധാവിയാകുന്നത്.

ഭാഷാ ശാസ്ത്രവിഷയകമാണ് കെ.എം. പ്രഭാകരവാരിയരുടെ സംഭാവനകൾ ഏറെയും. മലയാളത്തിലെ ഭാഷാ ശാസ്ത്ര സംബന്ധിയായ പഠനങ്ങൾ തുടങ്ങിവെച്ചത് വാരിയരാണ്. കേരള ഭാഷാ ഇൻസ്റ്റിറ്റ്യൂട്ട് പ്രസിദ്ധപ്പെടുത്തിയ 'ആധുനിക ഭാഷാ ശാസ്ത്രം' എന്ന കൃതിയാണ് ഈ വിഷയത്തിലെ ആദ്യ ഗ്രന്ഥം. പല പതിപ്പുകൾ പുറത്തിറങ്ങിയ ഈ ഗ്രന്ഥം മലയാളം എം.എ വിദ്യാർഥികളുടെ റഫറൻസ് ഗ്രന്ഥവുമാണ്. കേരള സാഹിത്യ അക്കാദമിയുടെ അവാർഡ് ലഭിച്ച കൃതിയാണ് മൊഴിയും പൊരുളും. ഭാഷാ മനശ്ശാസ്ത്രം സംബന്ധിച്ച് എഴുതിയ ഗ്രന്ഥമാണ് ഭാഷയും മനശ്ശാസ്ത്രവും. ശൈലീ വിജ്ഞാനവുമായി ബന്ധപ്പെട്ട് രചിച്ച കൃതിയാണ് കവിതയിലെ ഭാഷ. സ്വനിമവിജ്ഞാനം എന്ന കൃതി സ്വനിമശാസ്ത്രം എന്തെന്ന് പ്രതിപാദിക്കുന്നു. മലയാള വ്യാകരണം സംബന്ധിയായ കൃതിയാണ് Studies in Malayalam Grammar. മലയാള ഭാഷോത്പത്തി വിവരിക്കുന്ന കൃതിയാണ് പൂർവ കേരള ഭാഷ. ഗവേഷണത്തിന്റെ ശാസ്ത്രീയത വിശദമാക്കുന്നു ഗവേഷണ പദ്ധതി. ഇവ കൂടാതെ അനേകം ഗ്രന്ഥങ്ങൾ വാരിയർ എഡിറ്റുചെയ്തിട്ടുണ്ട്. മലയാളഭാഷാ പഠനങ്ങൾ, ദ്രാവിഡ ഭാഷാ ശാസ്ത്ര പഠനങ്ങൾ, പാച്ചുമൂത്തതിന്റെ കേരള ഭാഷാ വ്യാകരണം, Poetry and National awakening മദിരാശി സർവകലാശാലയിലെ മലയാള വിഭാഗം മേധാവിയായിരുന്ന ഡോ. എസ്.കെ. നായർക്കു സമർപ്പിച്ചിട്ടുള്ള കലാകേളി എന്ന സ്മരണിക എന്നിവയാണ് എഡിറ്റുചെയ്ത കൃതികൾ. ഇവ കൂടാതെ സാഹിത്യ നിരൂപണ ലേഖനങ്ങളും ചിലപ്പോഴെങ്കിലും അദ്ദേഹം എഴുതിയിട്ടുണ്ട്. ഇയ്യിടെ ജർമനിയിൽ നടന്ന ഗുണ്ടർട്ട് ശതാബ്ദിയാഘോഷത്തോടനുബന്ധിച്ചുള്ള സെമിനാറിൽ പങ്കെടുക്കുവാൻ വാരിയർക്കും ക്ഷണമുണ്ടായിരുന്നു. ദേഹാസ്വാസ്ഥ്യം നിമിത്തം അദ്ദേഹത്തിന് പങ്കെടുക്കാനായില്ല. എങ്കിലും അദ്ദേഹം തയ്യാറാക്കിയ പ്രബന്ധം ഗുണ്ടർട്ട് സ്മരണികയിൽ പ്രസിദ്ധപ്പെടുത്തിവന്നിട്ടുണ്ട്. ഈ രചനകളിലാകെ അദ്ദേഹം ശീലിച്ചുവന്ന മിതത്വവും പ്രസക്തിയും പ്രത്യേകം പ്രസ്താവ്യമായ ഒന്നാണ്. എന്തിനും പഠനമെഴുതാനോ പ്രബന്ധമെഴുതാനോ അദ്ദേഹത്തിനെ കിട്ടുകയില്ല. ഡോ. സ്കറിയ സക്കറിയ എഡിറ്റ് ചെയ്ത 'പയ്യന്നൂർ പാട്ട്' എന്ന കൃതിക്ക് പഠനമെഴുതാൻ

വാരിയരെ ഏല്പിച്ചെങ്കിലും, ഭാഷാപരമായ എന്തെങ്കിലും സവിശേഷതകളോ പ്രത്യക്ഷീകരണങ്ങളോ എടുത്തുപറയാനില്ലാത്ത കൃതിയായതുകൊണ്ട് അദ്ദേഹം ഒന്നുമെഴുതാതെ ആ കൃതി തിരികെ അയച്ചുകൊടുത്തു. ഒരുപക്ഷേ, ഇക്കാലത്ത് വാരിയരല്ലാതെ മറ്റാരിതു ചെയ്യും?

## ഭാഷയുടെ അടിവേരുകൾ

വാരിയരുടെ രചനകളിൽ ഏറ്റവും ശ്രദ്ധാർഹം 'പൂർവ കേരള ഭാഷ'യാണ്. വളരെ വലിയൊരു ക്യാൻവാസാണ് ഈ കൃതിക്കുള്ളത്. നാലു ഭാഗങ്ങളായി പരികല്പന ചെയ്തിട്ടുള്ള ഗ്രന്ഥാവലിയിലെ ആദ്യ ഭാഗമാണ് 'പൂർവ കേരള ഭാഷ'. മലയാളത്തിന് ദ്രാവിഡ ഭാഷാ ഗോത്രത്തിലുള്ള സ്ഥാനം, മലയാള ഭാഷയുടെ രൂപവത്കരണ ചരിത്രം, എന്നിവയും മറ്റു ബന്ധപ്പെട്ട വിഷയങ്ങളുമാണ് മദിരാശി സർവകലാശാല പ്രസിദ്ധപ്പെടുത്തിയിട്ടുള്ള 'പൂർവ കേരള ഭാഷ'യിൽ പ്രതിപാദിച്ചിരിക്കുന്നത്. നാലുകൊല്ലക്കാലത്തെ ശ്രമഫലമായി എഴുതിത്തീർത്ത ഈ ഗ്രന്ഥം, മലയാള ഭാഷോത്പത്തി സംബന്ധിച്ച് ഇന്നേവരെ ഭാഷയിൽ ഉണ്ടായിട്ടുള്ള ഏറ്റവും ആധികാരിക ഗ്രന്ഥമാണെന്നുള്ളതിൽ സംശയമില്ല. ഇതുസംബന്ധിച്ച എല്ലാ പൂർവ നിരീക്ഷണങ്ങളും വിശകലനം ചെയ്തിട്ടുണ്ട്. ഗ്രന്ഥഘടനയുടെ നാലു ഭാഗങ്ങളിലേയും പ്രതിപാദ്യവിഷയങ്ങൾ കൃത്യമായി വർഗീകരിച്ചുകാണിച്ചിട്ടുള്ള ഈ കൃതിയുടെ ഇനിയുള്ള ഭാഗങ്ങൾ ഗ്രന്ഥകാരൻ തന്നെ എഴുതിത്തീർക്കുമെന്ന് ഉറപ്പു നൽകുന്നില്ല. ഇത് മറ്റാരെങ്കിലും ചെയ്തുകൊള്ളട്ടെ എന്ന് അദ്ദേഹം പറയുന്നു. ശാസ്ത്രീയമായ ഭാഷാ പഠനത്തിലുള്ള ഔത്സുക്യം കുറഞ്ഞുകാണുന്നതിൽ അദ്ദേഹം പരിതപിക്കുകയും ചെയ്യുന്നുണ്ട്.

## അല്പം സിനിമ

ഭാഷാ പഠനത്തിനും വൈജ്ഞാനിക പഠനത്തിനുമായി ആയുഷ്ക്കാലമത്രയും പ്രവർത്തിച്ച കെ.എം. പ്രഭാകരവാരിയർ കുറച്ചുകാലം സിനിമാരംഗത്തും പണിയെടുത്തിട്ടുണ്ട് എന്നത് കൗതുകകരമാണ്. ഒരു മലയാള സിനിമയുടെ സഹ സംവിധായകന്റെ മേലങ്കിയും അദ്ദേഹത്തിനുണ്ട്. തോപ്പിൽ ഭാസിയുടെ മുടിയനായ പുത്രൻ എന്ന സിനിമ രാമുകാര്യാട്ടിനൊപ്പം സഹ സംവിധാനം നിർവഹിച്ചത് വാരിയരാണ്. സിനിമയുടെ ടൈറ്റിൽസിൽ 'കെ.എം. പ്രഭാകരൻ' എന്ന് വാരിയരുടെ പേരുമുണ്ട്. ആ സിനിമയിലാണ് അടൂർ ഭാസി ആദ്യമായി അഭിനയിച്ചത്. ഷൂട്ടിംഗ് വേളയിൽ തനിക്കു സംഭവിച്ച ഒരു പിഴവ് വാരിയർ രസകരമായി ഓർക്കുന്നു. കണ്ടിന്വിറ്റി എന്നത് സിനിമയിൽ അനിവാര്യമായി ശ്രദ്ധിക്കേണ്ട ഒരു ഘടകമാണ്. ഒരു സീനിൽ നിന്നു മറ്റൊരു സീനിലേക്കു പോകുമ്പോൾ ആക്ഷൻ, വേഷം ഇവയുടെ നൈരന്തര്യം വീഴ്ച കൂടാതെ നേക്കേണ്ടതുണ്ട്. പല സമയത്തായി ഷൂട്ട് ചെയ്യുന്നവയാണല്ലോ സിനിമയിലെ സീനുകൾ. മുടിയനായ പുത്രനിലെ നായകൻ സത്യനാണ്. പാട്ടുസീനാണ് രംഗം. നായകൻ കുടിലിൽ നിന്നു മുറ്റത്തേക്കിറങ്ങുന്നു. അപ്പോൾ നായകന്റെ തോളിൽ തോർത്തുണ്ടായിരുന്നു. മുറ്റത്തിറങ്ങി നിന്ന നായകൻ തകർത്തു പാടുകയാണ്. എന്നാൽ നായകന്റെ തോളിൽ കിടന്ന തോർത്തെവിടെ? ഇക്കാര്യം ഷൂട്ടിംഗ് വേളയിൽ വിട്ടുപോയി. ഈ പിഴവോടുകൂടിത്തന്നെയാണ് ചിത്രം പുറത്തിറങ്ങിയത്. നമ്മുടെ പ്രേക്ഷകർ അതു ശ്രദ്ധിച്ചിരിക്കില്ല എന്ന് വാരിയർ തമാശയോടെ ഓർത്തു. മുടിയനായ പുത്രന്റെ നിർമ്മാണവേളയിൽ പൂർണമായും സഹകരിക്കാൻ അദ്ദേഹത്തിനു കഴിഞ്ഞില്ല. ചിത്രത്തിന്റെ ഷൂട്ടിംഗ് നടക്കുന്ന വേളയിലാണ് അണ്ണാമല സർവകലാശാലയിൽ ലക്ചററായി നിയമിച്ചുകൊണ്ടുള്ള ഉത്തരവ് ലഭിക്കുന്നത്. വിട പറയാനായി ലൊക്കേഷനിലേക്കു ചെല്ലുമ്പോൾ അടുത്ത സീനിനുവേണ്ടി സത്യൻ മുഖത്തു ചായം തേച്ചുകൊണ്ടിരിക്കയായിരുന്നു. അദ്ദേഹം പറഞ്ഞു. ''മി. വാരിയർ, ദിസ് ഈസ് നോട്ട് അറ്റാൾ യുവർ ഫീൽഡ്. പ്ലീസ് ഗോ ആൻറ് ജോയിൻ, വിഷ് യു ആൾ ദ ബെസ്റ്റ്!''

> **മലയാള ഭാഷയുടെ ഇന്നത്തെ അവ്യവസ്ഥകളിൽ വാരിയർ വളരെയധികം പരിതപിച്ചു. തമിഴ് ഭാഷ കൈവരിച്ച സ്വാശ്രയത്വംപോലും നമ്മുടെ ഭാഷയ്ക്കില്ലാതെപോയി. പരാധീനതകളിൽ നമ്മുടെ ഭാഷ മരിക്കുകയാണ്.**

സിനിമാരംഗവുമായി വാരിയർക്കുണ്ടായിരുന്ന ബന്ധം ഇതോടെ അവസാനിച്ചു എന്നു പറയാനാവില്ല. സിനിമയ്ക്കു പ്രദർശനാനുമതി നൽകണോ വേണ്ടയോ എന്നു തീരുമാനിക്കുന്ന സമിതിയിലെ ഒരു വിധികർത്താവായിരുന്നു, അദ്ദേഹം എട്ടു വർഷക്കാലം. അവിടേയും അദ്ദേഹം തന്റേതായ മൂല്യബോധങ്ങളിൽ ഉറച്ചുനിൽക്കുകയും ധീരമായി അഭിപ്രായങ്ങൾ പറയുകയും ചെയ്തിട്ടുണ്ട്. ചിലപ്പോഴെങ്കിലും അദ്ദേഹം ഒറ്റയ്ക്കു പൊരുതി ജയിച്ചിട്ടുമുണ്ട്. പ്രശസ്ത സിനിമാനടി ലക്ഷ്മി അഭിനയിച്ച 'ഒരു ഗ്രാമത്തിൻ കഥൈ' എന്ന തമിഴ് സിനിമ സെൻസറിംഗിനു വന്നപ്പോൾ അതിനു സർട്ടിഫിക്കറ്റു നൽകരുതെന്നു വാദിച്ച ഒരേയൊരു ബോർഡംഗം അദ്ദേഹമായിരുന്നു. മറ്റുള്ള ഏഴുപേരും അനുകൂലിച്ചു. പട്ടികജാതിയുടെ ഒരു കള്ള സർട്ടിഫിക്കറ്റ് സംഘടിപ്പിച്ച് ഉദ്യോഗം കരസ്ഥമാക്കുകയും കലക്ടർവരെയാകുകയും ചെയ്ത ഒരു വനിതയെ ജനങ്ങൾ വീരോചിതമായി ആരാധിക്കുന്നതിനെക്കുറിച്ചുള്ളതായിരുന്നു ചിത്രം. കുമാർഗത്തിലൂടെ ഉന്നതിയിലെത്തുന്ന ഒരാളിന്റെ പ്രവൃത്തികളെ പ്രകീർത്തിക്കുന്ന ചിത്രം സമൂഹത്തിനു തന്നെ ദോഷകരമാണെന്നു വാരിയർ വാദിച്ചു. ഒടുവിൽ വാരിയർതന്നെ ജയിച്ചു. ചിത്രത്തിന്റെ അവസാന ഭാഗം മാറ്റി ചിത്രീകരിച്ചു. ജീവിതത്തിൽ പരാജയം ഏറ്റുവാങ്ങുന്ന നായകരെ ഇഷ്ടപ്പെടാത്ത തമിഴ് ജനത ആ ചിത്രം തിരസ്കരിച്ചു. നിർമ്മാതാവിന് മുടക്കുമുതൽപോലും തിരിച്ചുകിട്ടിയില്ലത്രെ. പൊന്നരഞ്ഞാണം എന്ന ഒരു മലയാള സിനിമയുടെ കാര്യത്തിലും അദ്ദേഹത്തിന്റേത് നിശിതമായ നിലപാടായിരുന്നു. ലെസ്ബിയനിസമായിരുന്നു ചിത്രത്തിന്റെ വിഷയം. ഈ സൗകര്യം മുതലെടുത്ത് അനേകം അശ്ലീല രംഗങ്ങൾ സിനിമയിൽ കുത്തിനിറച്ചിരുന്നു. ഈ രംഗങ്ങളെല്ലാം മാറ്റിയാലേ സർട്ടിഫിക്കറ്റ് നൽകാനാവൂ എന്നു വാരിയർ തറപ്പിച്ചു പറഞ്ഞു. വളരെയധികം പണം കടം മേടിച്ചും മറ്റും നിർമ്മിച്ച ഈ ചിത്രം പുറത്തിറക്കാനാവുന്നില്ലെങ്കിൽ ആത്മഹത്യയല്ലാതെ മറ്റു മാർഗമില്ലെന്ന് നിർമ്മാതാവ് അദ്ദേഹത്തോട് നേരിൽ ബോധിപ്പിച്ചു. ഇന്നയിന്ന രംഗങ്ങൾ മാറ്റി ചിത്രീകരിക്കാൻ തന്നെ വാരിയർ നിർദ്ദേശിച്ചു. നൂറുകണക്കിന് അടി ഫിലം വീണ്ടും ഷൂട്ട് ചെയ്ത് പിന്നീട് ശരിയാക്കി പുറത്തിറക്കിയ ചിത്രം പരാജയമാകുകയും ചെയ്തു. ഇങ്ങനെ നിരവധി അനുഭവങ്ങൾ അദ്ദേഹത്തിനു പറയാനുണ്ട്. സിനിമയുടെ ഗ്ലാമറൈസേഷനിൽ മോഹിതരായി കൈയിലിരുന്ന പണവും കടം വാങ്ങിച്ച പണവും തുലച്ച് പാപ്പരായി പോയവരുടേയും കണക്കുകൂട്ടി സംഘടിപ്പിച്ച പണം കൊണ്ട് ചിത്രം പൂർത്തിയാക്കാനാകാതെ കോടമ്പാക്കത്തെ തകരപ്പെട്ടികളിൽ തന്നെ വിശ്രമിക്കുന്ന ചിത്രമെടുത്തവരുടേയും അനേകം കഥകൾ അദ്ദേഹത്തിനറിയാം.

## അവ്യവസ്ഥിതമായ ഭാഷ

സെൻസർ ബോർഡിൽ മാത്രമല്ല, ബോർഡ് ഓഫ് സ്റ്റഡീസ്, പരീക്ഷാ ബോർഡുകൾ, അവാർഡു കമ്മിറ്റികൾ എന്നിവയിലും

വാരിയർ പലകുറി അംഗമായിരുന്നു. സ്വന്തം ഗുരുനാഥന്റെ തന്നെ പരീക്ഷകനായി ചെല്ലാനുള്ള അപൂർവ ഭാഗ്യവും അദ്ദേഹത്തിന് ഒരിക്കൽ ലഭിച്ചു. മദിരാശി പ്രസിഡൻസി കോളേജിൽ അധ്യാപകനായിരുന്ന ഒ.എം. അനുജൻ പിന്നീട് ദൽഹി സർവ്വകലാശാലയിൽ മലയാള വിഭാഗത്തിൽ അധ്യാപകനായി. അവിടെ അനുജന് റീഡർ പദവി നൽകുന്നതിനുള്ള ഇന്റർവ്യൂ ബോർഡിൽ പ്രഭാകര വാരിയരുമുണ്ടായിരുന്നു. ഈയടുത്ത കാലത്ത്, കേരള സർവ്വകലാശാലയിൽ മലയാളം എം.ഫിൽ വാചാ പരീക്ഷയ്ക്ക് എത്തിയ വാരിയർ ഇന്നത്തെ മലയാള ഭാഷയുടെ അവ്യവസ്ഥകളിൽ വളരെയധികം പരിതപിച്ചു. തമിഴ് ഭാഷ കൈവരിച്ച സ്വാശ്രയത്വം പോലും നമ്മുടെ ഭാഷയ്ക്കില്ലാതെപോയി. പരാധീനതകളിൽ നമ്മുടെ ഭാഷ മരിക്കുകയാണ്. അന്യ ഭാഷാ പദങ്ങൾക്കു സമാനാർഥമുള്ള മലയാള പദങ്ങൾ സൃഷ്ടിക്കുവാൻ നമുക്കു കഴിയുന്നില്ല. അവ്യവസ്ഥകളാകട്ടെ ഏറെയാണുള്ളത്. ഉത്പത്തി, ഉദ്പത്തി, ഉൽപത്തി, ഉല്പത്തി ഈ നാലു രൂപങ്ങളിൽ ഏതു ശരിയെന്ന് എം.ഫില്ലിന്റെ വാചാ പരീക്ഷയിൽ അദ്ദേഹം കുട്ടികളോട് ചോദിച്ചത്രേ. ഉല്പത്തി എന്നതാണ് ശരിയെന്ന് പലരും മറുപടി നൽകി. തെറ്റിൽവെച്ച് ഏറ്റവും മോശമായ തെറ്റാണിത്. എങ്കിലും സാരമില്ല. ഈ നാലു രൂപങ്ങളും യഥേഷ്ടം ഉപയോഗിക്കുന്ന സ്ഥിതി പാടില്ല. ഉല്പത്തിയെങ്കിൽ ഉല്പത്തി. അതു മാത്രം ശരി എന്നൊരു വ്യവസ്ഥയെങ്കിലും ഉണ്ടാകണം. ഇത്തരം കാര്യങ്ങളിൽ നമുക്കൊരു പൊതു ധാരണയില്ലെന്ന് അദ്ദേഹം ഖേദിച്ചു.

ഭാഷാ ശാസ്ത്രജ്ഞൻ, വൈയാകരണൻ, അധ്യാപകൻ എന്നീ നിലകളിൽ വിഖ്യാതനായ ഡോ. കെ.എം. പ്രഭാകര വാരിയർ 1930 ഡിസംബർ 17ന് മലപ്പുറം ജില്ലയിലെ കുറ്റിപ്പുറത്തിനടുത്ത് കാവപ്രമഠത്തിലാണ് ജനിച്ചത്. മുപ്പത്തി മൂന്നു വർഷത്തെ അധ്യാപകവൃത്തിക്കുശേഷം അദ്ദേഹം വിശ്രമജീവിതത്തിലേക്കു പോകുകയാണ്. എന്നാൽ അദ്ദേഹം വിശ്രമമില്ലാതെ ഒരു ബൃഹദ് രചനയുടെ പണിപ്പുരയിലേക്കാണു പോകുന്നത്. ഏറെക്കാലമായി മനസ്സിൽ പേറുന്ന ഒരാഗ്രഹത്തിന്റെ പൂർത്തീകരണം. മലയാള ഭാഷയ്ക്കു ഒരു സമഗ്ര വ്യാകരണ ഗ്രന്ഥം. വളരെക്കാലം മലയാള ഭാഷ പഠിച്ചും പഠിപ്പിച്ചും നേടിയ പരിജ്ഞാനത്തിന്റേയും ബോധ്യമായ വസ്തുതകളുടേയും നിഗമനങ്ങളുടേയും വെളിച്ചത്തിലാണ് ഇത് തയ്യാറാക്കുന്നത്. ഭാഷയ്ക്കു വ്യാകരണ ഗ്രന്ഥങ്ങൾ ഇന്നു നമുക്ക് പലതുണ്ട്. അതിൽ എ.ആറിന്റെ കേരളപാണിനീയമാണ് ഇന്നും ബിരുദാനന്തര ബിരുദ വിദ്യാർഥികൾക്കു പോലും പാഠപുസ്തകം. കേരള പാണിനീയം അസമഗ്രമാണെന്നും അതിനു പിഴവുകൾ ഏറെയുണ്ടെന്നും, ഭാഷാ പണ്ഡിതന്മാർക്കെല്ലാം അറിയാം. എന്നാൽ അതിനെ അധഃകരിക്കുന്ന മറ്റൊരു ഗ്രന്ഥം വേറെയില്ലതാനും. പിന്നീട് ഉണ്ടായ വ്യാകരണ ഗ്രന്ഥങ്ങളിൽ ചിലതെങ്കിലും പാണിനീയ വിമർശ ഗ്രന്ഥമായി ലോപിക്കുകയോ അതല്ലെങ്കിൽ ഭാഷാ സ്വഭാവ പ്രത്യക്ഷീകരണങ്ങൾ സമഗ്രമായി പ്രതിപാദിക്കാതെയോ പോയി. വാരിയരുടെ നിർദ്ദിഷ്ട ഗ്രന്ഥമാകട്ടെ, അന്നിലയ്ക്കുള്ള ഒന്നായിരിക്കില്ല. അതിനു ഒരു വിമർശന ഗ്രന്ഥത്തിന്റെ സ്വഭാവമുണ്ടായിരിക്കില്ല. ഭാഷാ വ്യാകരണം അതിന്റെ സമസ്ത രൂപങ്ങളിലും സുവിശദമാക്കുന്ന സമഗ്ര ഗ്രന്ഥമായിരിക്കും. ഏതാണ്ട് രണ്ടു വർഷക്കാലം കൊണ്ട് ഇതിന്റെ രചന പൂർത്തിയാക്കാൻ കഴിയുമെന്ന് അദ്ദേഹം ആത്മവിശ്വാസത്തോടെ പറഞ്ഞു. ഗ്രന്ഥഘടനയുടെ സ്കെച്ചും പ്ലാനുമെല്ലാം എന്നേ മനസ്സിൽ വരച്ചുകഴിഞ്ഞു. ഇനി തുടങ്ങുകയേ വേണ്ടൂ. അതിന്റെ പണിപ്പുരയിലേക്കാണ് വിശ്രമത്തിനായി പോകുന്നത്. ഭാഷാ സ്നേഹിയായ ഒരു വലിയ അധ്യാപകന്റെ ഈ ഭാഷാ സേവനത്തിന്റെ സഫലതയ്ക്കായി നമുക്കു പ്രതീക്ഷകളോടെ കാത്തിരിക്കാം.